30

# 301 Messages of Swami Vivekananda
# 301 വിവേകാനന്ദ സന്ദേശങ്ങൾ




മലയാള വിവർത്തനം

**ഡോ. എൻ. ഗോപാലകൃഷ്ണൻ Ph.D., D.Litt.**

**(Scientist & Director IISH)**





**ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്**

**തിരുവനന്തപുരം – 695 018**

www.iish.org

ഹെറിറ്റേജ് പബ്ലിക്കേഷൻ സീരീസ് – 134

# 301. Messages of Swami Vivekananda

# 301. വിവേകാനന്ദ സന്ദേശങ്ങൾ



## മലയാള വിവർത്തനം

ഡോ. എൻ. ഗോപാലകൃഷ്ണൻ MBA, Ph.D, D.Litt.

ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്
തിരുവനന്തപുരം – 695 018

ഹെറിറ്റേജ് പബ്ലിക്കേഷൻ സീരിസ് – 134

301. Messages of Swami Vivekananda

301. വിവേകാനന്ദ സന്ദേശങ്ങൾ

Dr. N. Gopalakrishnan M.Sc. (pharm), M.Sc. (Chem), M.A. (Soc), Ph.D, D.Litt.
(Scientist)

*Published by :*

**Indian Institute of Scientific Heritage (IISH)**
Registered Charitable Trust 328/99/IV
Ushus, Estate Road, Pappanamcode
Trivandrum - 695 018
www.iish.org Ph. 0471 - 2490149

*Printed at:*

Sree Printers
Ind. Estate, Pappanamcode, TVM - 19, Ph. 2490135

# DHANYATHMAN

IISH is spreading the messages of our motherland through our publications in the PDF format to all our well-wishers. Your support for the mission is welcome.

**Details of the bank account**

Beneficiary : IISH Trivandrum
Ac No : 57020795171
IFSC : SBIN0070030
Bank : SBI industrial estate, papanamcode
Trivandrum-19

*In the service of the motherland and dharma*

***IISH Publication Team***

1. Power of concentration is the only key to the treasure-house of knowledge21

1. ശ്രദ്ധയോടെയുള്ള ധ്യാനമാർഗമാണ് പരമമായ ജ്ഞാനത്തിലേക്കുള്ള താക്കോൽ

2. There is no great sin than cowardice; cowards are never saved – that is sure

2. ഭീരുത്വത്തേക്കാൾ വലിയ പാപമില്ല. ഭീരുവിന് ജീവിതത്തിൽ ഒരിക്കലും രക്ഷപ്പെടാനാകില്ല.

3. It is culture that withstands shocks, not a simple mass of knowledge

3. അറിവിന്റെ കൂമ്പാരമല്ല അവന്റെ സംസ്കാരമാണ് മനുഷ്യനെ സങ്കീർണമായ തിന്മയിൽ നിന്ന് സംരക്ഷിക്കുന്നത്.

4. Education is the manifestation of the perfection already in man

4. മനുഷ്യനിലുള്ള പൂർണ്ണതയുടെ പ്രദർശനമാണ് വിദ്യാഭ്യാസത്തിലൂടെ നേടിയെടുക്കേണ്ടത്.

5. Real education is that which enables one to stand on one's own legs

5. സ്വന്തം കാലിൽ നിൽക്കാൻ മനുഷ്യനെ പ്രാപ്തമാക്കുന്നതായിരിക്കണം യഥാർത്ഥ വിദ്യാഭ്യാസത്തിന്റെ നേട്ടം.

6. The only way of getting our divine nature manifested is by helping others to do the same

6. നമ്മളിലന്തർലീനമായിരിക്കുന്ന ആത്മീയചൈതന്യം സാക്ഷാത്കരിക്കേണ്ടത് മറ്റുള്ളവരെ അതിനുസഹായിക്കുകകൂടി ചെയ്താണ്.

7. We need to have three things; the heart to feel, the brain to conceive, the hand to work

7. സഹതപിക്കാനുള്ള ഹൃദയവും, ഉൾക്കൊള്ളാനുള്ള മസ്തിഷ്കവും കഠിനാധ്വാനത്തിനുതകുന്ന കൈകളുമാണ് നമുക്കുണ്ടാകേണ്ടത്.

8. We must have life building, man making, character making assimilation of ideas

8. ജീവിതം കെട്ടിപ്പടുക്കുന്നതിനുതകുന്നതും, മനുഷ്യസൃഷ്ടിക്കുതകുന്നതും ധന്യശീലം വികസിപ്പിക്കുന്നതിനുതകുന്നതുമായ ആശയ സ്വീകരണമാണ് ലക്ഷ്യമിടേണ്ടത്.

9. So long as you have faith and honesty and devotion, everything will prosper

9. സത്യസന്ധതയും, ത്യാഗപൂർണമായ ഭക്തിയും, ആത്മവിശ്വാസവുമുണ്ടെങ്കിൽ എല്ലാം വിജയിക്കും.

10. Great results are attained only by great patience, great courage and great attempts

10. ഉജ്ജ്വലമായ ക്ഷമാശീലം, ധീരത, കർമ്മ നിരതത്വം ഇതിലൂടെ മാത്രമേ വലിയ നേട്ടങ്ങളുണ്ടാക്കാനാകൂ.

11. Faith is not belief; it is the grasp on the ultimate and illumination

11. അടിയുറച്ച വിശ്വാസമെന്നത് ഒരു തോന്നലല്ല. പരമമായ ചൈതന്യത്തെ എത്തിപ്പിടിക്കലാണത്, പ്രകാശമാണത്.

12. He who has no faith in himself can never have faith in God

12. അവനവനിൽ വിശ്വാസമില്ലാത്ത ഒരുവന് ഈശ്വരനിൽ വിശ്വാസമുണ്ടാകാനിടയില്ല.

13. Never forget that a man is made great and perfect as much by his faults as by his virtues

13. നന്മനിറഞ്ഞ ഗുണഫലങ്ങൾ ഒരു മനുഷ്യനെ എത്രത്തോളം മഹാനും പൂർണ്ണനുമാക്കുന്നുവോ അത്രതന്നെ തിക്താനുഭവങ്ങളും അയാളെ ഈ നേട്ടങ്ങൾക്കായി സഹായിച്ചിട്ടുണ്ടാകും.

14. Fear is a sign of weakness

14. ക്ഷീണിച്ചതും തളർന്നതുമായ മനസ്സിന്റെ ലക്ഷണമാണ് 'ഭയം' ഉദയം ചെയ്യുന്നത്.

15. The only religion that ought to be taught is the religion of fearlessness

15. ജനതയെ പഠിപ്പിക്കേണ്ടതായ ഒരേയൊരു മതമത്രെ നിർഭയത്വം.

16. God is a circle whose circumference is nowhere and whose centre is everywhere.

6. ഈശ്വരനെന്നത് വലിയൊരു വൃത്തമാണ്. അതിന്റെ കേന്ദ്രം എല്ലായിടത്തുമുണ്ട്. ചുറ്റളവാകട്ടെ ഒരിടത്തുമില്ല.

17. He who is the servant of all is their true master

17. എല്ലാവരുടേയും ദാസനാകാനുള്ള മനസ്സുള്ളവനു മാത്രമേ അവരുടെ യഥാർത്ഥ യജമാനനാകാനാകൂ.

18. Unless you realize the truth, there is no freedom.

18. പരമമായ സത്യത്തെ നിങ്ങൾ സാക്ഷാത്കരിക്കാത്തിടത്തോളംകാലം നിങ്ങൾ സ്വതന്ത്രനല്ല.

19. What the world wants is the character.

19. ധാർമ്മീകബോധമുള്ള ശീലമാണ് ലോകത്തിനിന്നാവശ്യം.

20. It is the hero alone, not the coward, who has liberation within his easy reach.

20. ഒരു ശ്രേഷ്ഠനുമാത്രമേ സ്വാതന്ത്ര്യം എളുപ്പത്തിലെത്തിപ്പിടിക്കാനാകൂ, ഒരു ഭീരുവിനതാകില്ല.

21. It is a great thing to take up a grand ideal in life and then give up one's whole life to it.

21. ജീവിതത്തിൽ പരമമായ ഒരു ലക്ഷ്യം മുന്നിൽ വെയ്ക്കുക എന്നത് മഹത്തായ ഒരു കാര്യമാണ്. എന്നിട്ട് അതിനുവേണ്ടി ജീവിതകാലം മുഴുവനും പ്രവർത്തിക്കുകയും വേണം.

22. The real evil is idleness, which is the principal cause of our poverty

22. മനുഷ്യനിലെ യഥാർത്ഥ തിന്മയെന്നത് ആലസ്യമാണ്. ആലസ്യമാണ് ഭാരതത്തിന്റെ ദാരിദ്ര്യത്തിന് മൂലകാരണം.

23. The gift of India is the gift of religion and philosophy and wisdom and spirituality

23. ധർമ്മബോധമുള്ള മതവും തത്വശാസ്ത്രങ്ങളുമാണ് ഭാരതം ലോകത്തിനു നൽകിയ സംഭാവന. അതോടൊപ്പം ബുദ്ധിവൈഭവവും ആത്മീ

യതയും ചേരുന്നു.

24. Renunciation and spirituality are the two great ideas of India

24. സന്യാസവും ആത്മീയതയും മഹത്തായ രണ്ട് ഭാരതീയ ആദർശങ്ങളുമാണ്.

25. This world is just a gymnasium in which we play; our life is an eternal holiday

25. നാം കളിക്കുന്ന ഒരു വ്യായാമകേന്ദ്രമാണ് ഈ ലോകം! നമ്മുടെ ജീവിതമാകട്ടെ ഒരാന്തരീക ഒഴിവുകാലവും

26. The object of life is to learn the laws of spiritual progress

26. ആത്മീയ വളർച്ചയുടെ നിയമങ്ങൾ പഠിക്കലാണ് ഈ ജീവിതം ലക്ഷ്യമാക്കേണ്ടത്.

27. The only medium through which spiritual force can be transmitted is love

27. ആത്മാനുഭൂതി മറ്റൊരുവനിലേക്കും മറ്റൊന്നിലേക്കും പകരേണ്ടതായ ഒരേ ഒരു മാധ്യമമെന്നത് സ്നേഹമാർഗമാണ്.

28. Love opens the most impossible gates; love is the gate to all the secretes of universe

28. ഒരിക്കലും തുറക്കാത്ത വാതിലുകൾ സ്നേഹത്തിലൂടെ തുറക്കപ്പെടും. ജീവിതവിജയത്തിന്റെ രഹസ്യത്തിന്റെ പടിവാതിലാണ് സ്നേഹമെന്നത്.

29. There is no limit to man's power. That is the power of words and power of mind

29. മനുഷ്യശക്തിക്ക് പിരിമിതിയേയില്ല. അത് പ്രദർശനവിധേയമാകുന്നത് വാക്കുകളിലൂടെയും മനഃശക്തിയിലൂടെയുമാണ്.

30. Material science can only give worldly prosperity27. The only medium through which spiritual force can be transmitted is love whilst spiritual science is for both

30. ഭൗതീകശാസ്ത്രം ഈ ലോകസുഖങ്ങളെ പ്രധാനം ചെയ്യുന്നു.എന്നാൽ ആത്മീയശാസ്ത്രം മാനസീകവും ഭൗതീകവുമായസുഖ

ങ്ങളെ ലക്ഷ്യമിടുന്നു.

31. Everything that strengthen the will by revealing the real nature is moral

31. മനുഷ്യമനസ്സിനെ ശക്തമാക്കുന്നതെന്തും പ്രകടമാകുന്നത് ധാർമ്മീകപ്രവൃത്തിയിലൂടെയാണ്.

32. Morality is the path towards freedom and immorality leads to bondage

32. ധാർമ്മീകത, സ്വാതന്ത്ര്യത്തിലേക്കുള്ള മാർഗം തുറക്കുന്നു. അധാർമ്മീകതയാകട്ടെ ബന്ധനത്തിനു കാരണമായിത്തീരുന്നു.

33. A nation is advanced in proportion as education and intelligence spread among the masses

33. സാധാരണജനങ്ങളിൽ വിദ്യാഭ്യാസവും ചിന്താശക്തിയും വളരുമ്പോഴാണ് ഒരു രാഷ്ട്രം പുരോഗമിക്കുന്നത്.

34. Patience, purity and perseverance will prevail

34. ക്ഷമാശീലവും, കഠിനാധ്വാനവും, സഹനശക്തിയും വിജയത്തിലെത്തിക്കാം.

35. Our philosophy does not depend upon any personality for its truth

35. ഭാരതീയ തത്വദർശനങ്ങളുടെ സത്യദർശനത്തിനായി, ഒരു വ്യക്തിയേയും ഭാരതം ആശ്രയിക്കാറില്ല.

36. There is no power on earth which can be kept long confined within a narrow limit.

36. പരിമിതികൾക്കുള്ളിൽ തളച്ചിടാവുന്ന ഒരു ശക്തിയും ഈ ലോകത്തിലില്ലതന്നെ.

37. 'God' should be a fact in the consciousness of every person.

37. ദൈവം എന്നത് മനുഷ്യന്റെ ബോധതലത്തിലെ ഒരു സത്യമാണ്.

38. Expansion is life, and contraction is death

38. വികാസമാണ് ജീവന്റെ ലക്ഷണം, സങ്കോചിക്കൽ മരണത്തിന്റേയും.

39. It is better, far better, to die on the field of duty, preaching the truth, than to die like a worldly worm

39. ഒരു പുഴുവിനെപ്പോലെ മരിക്കുന്നതിനേക്കാൾ ശ്രേഷ്ഠം കർമ്മനിരതനായി കർമ്മമണ്ഡലത്തിലിരുന്നുതന്നെ മരിക്കുന്നതാണ്.

40. True happiness consists of killing selfishness

40. സ്വാർത്ഥതയെ നശിപ്പിക്കല്ലാണ് യഥാർത്ഥ സന്തോഷത്തിന്നാധാരം.

41. It is better to wear out than rust out

41. തുരുമ്പിച്ച് നശിക്കുന്നതിനേക്കാൾ തേഞ്ഞില്ലാതാകുന്നതാണുത്തമം.

42. Religion is to be realised, not only heard; it is not in learning some doctrine like a parrot

42. തത്ത പറയുന്നതു പോലെ കുറേ തത്വശാസ്ത്രങ്ങൾ മനപാഠം പറയലല്ല മതമെന്നത്, അത് വെറുതെ കേൾക്കാനുള്ളതുമല്ല. അതു സ്വാംശീകരിക്കാനുള്ളതാണ്.

43. If you are strong, sincere and unselfish, the power of god will always be with you

43. നിങ്ങൾ നിസ്വാർത്ഥനും ആത്മാർത്ഥതയുള്ളവനും ശക്തനുമാണെങ്കിൽ ദൈവത്തിന്റെ തന്നെ ശക്തി നിങ്ങളോടൊപ്പം എപ്പോഴുമുണ്ട്.

44. It is an insult to a starving people to offer them religion;

44. വിശക്കുന്നവന് മതപ്രബോധനം നടത്തുന്നത് അവനെ അവഹേളിക്കലാണ്.

45.It is an insult to a starving man to teach him metaphysics

45. വിശക്കുന്നവനോട് വേദാന്തമോതുന്നതും അവനെ അവഹേളിക്കലാണ്.

46.The first sign that you are becoming religious is that you are becoming cheerful

46. നിങ്ങൾ സന്തോഷവാനായിത്തീരുന്നു എന്നതാണ് മതബോധമുണ്ടാകാൻ തുടങ്ങുന്നതിന്റെ ലക്ഷണം തന്നെ.

47.The end of all religions is the realization of God in the soul

47. ആത്മാവിൽ തന്നെ പരമാത്മാവിനെ ദർശിക്കാനാകുന്ന അവസ്ഥ യാണ് ആത്മീയ പഠനത്തിന്റെ അവസാനപാഠം.

48.Religion is realisation; not talk, nor doctrine, nor theories, however beautiful they may be

48. മതമെന്നത് പ്രഭാഷണമല്ല. തത്വങ്ങളുമല്ല, സിദ്ധാന്തങ്ങളുമല്ല, ഇതെല്ലാം സുന്ദരമാണെങ്കിൽപ്പോലും മതമെന്നത് അനുഭൂതിയിയാണ്

49.Religion is a question of being and becoming, not of believing.

49. മതമെന്നത് നമ്മളെന്തായിത്തീരണമോ, എന്തായിത്തീരുന്നുവോ അതാണ്. വെറുമൊരു വിശ്വാസമല്ല മതമെന്നത്.

50.Renunciation is the very basis upon which ethics stands

50. മൂല്യങ്ങളുടെ അടിസ്ഥാനമെന്നത് വിരക്തിയാണ്.

51.Renunciation is the evolution of nature and the manifestation of the god within

51. അന്തരാത്മാവിലെ ഈശ്വരാംശത്തെയും പ്രകൃതിയുടെ പരിണാമ പ്രതിഭാസങ്ങളെയും അറിയുവാൻ വിരക്തിയോടെയുള്ള സന്യാസ ത്തിലൂടെ സാധിക്കുന്നു.

52.To live in the world and not to be of it is the true test of renunciation

52. വിരക്തിയോടെ ഈ ലോകത്തിൽ ജീവിക്കുകയും, എല്ലാത്തിലൂ ടെയും അനുഭവിച്ച് കടന്നുപോകുമ്പോഴുമാണ് സന്യാസത്തിന്റെ മഹ ത്വമറിയുന്നത്.

53.Everything is fraught with fear; renunciation alone is fearless

53. എല്ലാ പ്രവൃത്തികളും ഭയത്തോടെയാണ് നാം ചെയ്യാറുള്ളത്. എന്നാൽ, എല്ലാം ത്യജിച്ച് സന്യാസിയെപ്പോലെ ജീവിക്കുന്നവൻ നിർഭ യനാകുന്നു.

54.No great work has been done in the world without sacrifice

54. ത്യാഗമില്ലാതെ ഒരു മഹത്തായ കർമ്മവും നേട്ടവും സാധ്യമല്ല.

55.We are responsible for what we are; and whatever we wish ourselves to be, we have the power to make ourselves

55. നമ്മുടെ അവസ്ഥയ്ക്കു കാരണം നമ്മൾ തന്നെയാണ്. നമുക്കെന്തായിത്തീരണമോ അതായിത്തീരാനുള്ള ശക്തി നമ്മളിൽ തന്നെയുണ്ട്.

56.With the sense of possession comes selfishness, and selfishness brings on misery

56. സ്വന്തമായിട്ടുള്ളതിനോട് സ്വാർത്ഥത തോന്നുന്നു. സ്വാർത്ഥത ദുഃഖത്തിലേക്കും പ്രശ്നങ്ങളിലേക്കും നയിക്കുന്നു.

57.Complete self surrender is the only way to spiritual illumination

57. ആത്മസമർപ്പണമാണ് ആത്മീയാനുഭൂതിക്കു കാരണമായി ഭവിക്കുന്നത്.

58.Each soul is potentially divine58.Each soul is potentially divine

58. ഓരോ ജീവാത്മാവും ഈശ്വരീയാംശത്തിന്റെ നിറകുടമാണ്.

59.Strength, it is that what we want in this life. Sin and sorrow arise from our weakness

59. ശക്തി, അതാണ് ജീവിതത്തിലത്യാവശ്യമായിട്ടുള്ളത് പാപവും ദുഃഖവും തളരുന്ന വ്യക്തിയിലുദയം ചെയ്യുന്നതാണ്.

60.The degree of unselfishness marks the degree of success everywhere

60. നിസ്വാർത്ഥതയുടെ അളവു കൂടുന്നതിനനുസരിച്ച് എല്ലായിടത്തും വിജയത്തിന്റെ ആഴവും വർദ്ധിക്കും.

61.Superstition is a great enemy of man, but bigotry is worse

61. അന്ധവിശ്വാസങ്ങൾ മനുഷ്യരുടെ ഏറ്റവും വലിയ ശത്രുക്കളാണ്, മതഭ്രാന്ത് അതിനേക്കാൾ നികൃഷ്ടമായ ശത്രുവാണ്.

62.Devotion to the mother is the root of all welfare

62. മാതൃഭക്തിയാണ് എല്ലാ നന്മയുടെ മൂലം.

63.The first test of true teaching must be, that the teaching should not contradict reason

63. യുക്തിസഹജമായ പഠനം മാത്രമാണ് യഥാർത്ഥ പഠനത്തിന്റെ അളവുകോൽ.

64.We are what our thoughts have made us, so take care of what you think

64. നമ്മൾ നമ്മുടെ ചിന്തകളുടെ ഉൽപന്നമാണ്. ചിന്തകളാണ് നമ്മെ നമ്മളാക്കുന്നത്. അതിനാൽ ചിന്തകളെ നിയന്ത്രിക്കുക.

65.Everything can be sacrificed for truth, but truth cannot be sacrificed for anything

65. സത്യത്തിനു വേണ്ടി എന്തും ത്യജിക്കാം, പക്ഷേ സത്യം ഒന്നിനു വേണ്ടിയും ത്യജിക്കരുത്.

66.Truth comes to those alone who worship at her shrine for her sake only, without fear and without shop keeping

66. ദേവിയുടെ പാദങ്ങളിൽ ശരണം പ്രാപിക്കുന്നവർക്കു മാത്രമേ നിർഭയമായി സത്യത്തിനുവേണ്ടി ത്യാഗം ചെയ്യാനാകൂ.

67.Truth never comes where lust and fame and of gain reside

67. അത്യുഗ്രവും പ്രശംസയോടുള്ള ആസക്തിയുമെവിടെയുണ്ടോ അവിടെ സത്യം വരുകയില്ല.

68.We want the education by which the character is formed. Strength of the mind is increased. The intellect is expanded. By education one can stand on one's own feet

68. സൗശീല്യത്തിനു നിദാനമായ ഒരു വിദ്യാഭ്യാസമാണ് നമുക്കു വേണ്ടത്. മനശ്ശക്തി വർദ്ധിപ്പിക്കുന്ന,ബുദ്ധി വികസിപ്പിക്കുന്ന, സ്വന്തം കാലിൽ നിൽക്കാനാകുന്നതായിരിക്കണം വിദ്യാഭ്യാസം.

69.Whatever retards the onward progress or helps the downward fall is vice / sin; whichever helps in coming up and becoming harmonised is virtue.

69. വളർച്ചയെയും മുന്നോട്ടുള്ള പ്രയാണത്തേയും തടയുന്നതും തളർച്ചയെ സഹായിക്കുന്നതുമായിട്ടുള്ള എന്തും പാപമാണ്. വളർച്ചയെ

സഹായിക്കുന്നതും സമഞ്ജസമായ വീക്ഷണമുള്ളതുമെല്ലാം പുണ്യ കർമ്മമാണ്.

70.Doing good to others is virtue and dharma; injuring others is sin. Strength and manliness are virtue; weakness and cowardice are sin. Independence is virtue, dependence is sin. Loving others is virtue; hating others is sin. Faith in god and in one's own self is virtue; doubt is sin. Knowledge of oneness is virtue; seeing diversity is sin.

70. മറ്റുള്ളവരെ സഹായിക്കുന്നത് പുണ്യവും ധർമ്മവുമാണ്. വേദനിപ്പിക്കുന്നതാകട്ടെ പാപവും; ശക്തിയും പൗരുഷത്വവും പുണ്യമാണ്. ഭീരുത്വം പാപവും; സ്വാതന്ത്ര്യം പുണ്യവും (സ്വർഗവും) പാരതന്ത്ര്യം പാപവും (നരകവും); സ്നേഹം പുണ്യവും വെറുപ്പ് പാപവുമാണ്. ഈശ്വരവിശ്വാസം പുണ്യവും അവിശ്വാസവും സംശയവും പാപവുമാണ്. ഏകാത്മദർശനം പുണ്യവും വ്യത്യാസം ദർശിക്കുന്നത് പാപവുമാണ്.

71.Once more the world must be conquered by India. This is the dream of my life.... this is the great ideal before us, and every one must be ready for it- the conquest of the whole world by India- nothing less than that, and we must all get ready for it, strain every nerve for it.

71. ഇനിയുമൊരിക്കൽകൂടി ഭാരതം ലോകത്തെ കീഴടക്കണം. ഇതെന്റെ സ്വപ്നമാണ്. ഇതാണ് നമ്മുടെമുന്നിലുള്ള വലിയ ലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിക്കായി തയ്യാറാക്കുക. ലോകത്തെ ഭാരതം കീഴടക്കുന്നു! അതിൽ കുറഞ്ഞതൊന്നുമല്ല ലക്ഷ്യമിടേണ്ടത്. അതിനായി ഓരോ ഞരമ്പും ശക്തമാക്കി തയ്യാറാക്കുക.

72.Up, India, and conquer the world with your spirituality!

72. എഴുന്നേൽക്കൂ ഭാരതമേ! നിന്റെ ആത്മീയ ചൈതന്യത്താൽ ലോകത്തെ കീഴടക്കൂ.

73.Service to humanity is the highest form of worship

73. മാനവസേവ തന്നെയാണ് ഏറ്റവും ഉജ്ജ്വലമായ ഉപാസനാമാർഗം.

74.He is an atheist

74. അവനവനിൽ വിശ്വാസമില്ലാത്തവനാണ് ലോകത്തിലെ ഏറ്റവും വലിയ നിരീശ്വരവാദി.

75.What nation wants is pluck and scientific genius. We want Great Spirit, tremendous energy and boundless enthusiasm

75. ശാസ്ത്രാവബോധമാണ് ഭാരതത്തിനാവശ്യമായത്. ഉജ്ജ്വലമായ ചൈതന്യം, ഉയർന്നുണരുന്ന ഊർജ്ജം, അപരിമിതമായ ഇച്ഛാശക്തി ഇതാണിന്ത്യക്കിന്നാവശ്യം.

76. India will be raised not with the power of the flesh, but the power of the spirit

76. ഭാരതം മാംസപേശികളുടെ ശക്തിയാലല്ല, മറിച്ച് ആത്മാഭിമാന ചൈതന്യത്താലായിരിക്കും ലോകത്തെ കീഴടക്കുക.

77. Religion is the idea which is raising the brute unto man and man unto god

77. പ്രാകൃതനായ മനുഷ്യനെ സംസ്കാരസമ്പന്നനാക്കുന്നതാണ് മതം (ധർമ്മം) അവനെ ഈശ്വരനു തുല്യം ഉയർത്തുന്നതും മതമാണ്.

78. Anything that makes you weak physically, intellectually and spiritually, reject as poison

78. നിങ്ങളെ മാനസീകമായും, ശാരീരികമായും, ബുദ്ധിപരമായും തളർത്തുന്നതെന്തോ അതാണ് വിഷം, അതിനെ തിരസ്കരിക്കുക.

79. Arise, awake, stop not till the goal is reached

79. ബലവാന്മാരായി എഴുന്നേറ്റുനിൽക്കൂ, നമ്മളീ ഭൂമിയിൽ സ്ഥിരമായി വസിക്കാൻ വന്നവരെല്ലെന്നറിയൂ, ലക്ഷ്യബോധത്തോടെ അനുനിമിഷം പ്രവർത്തിക്കൂ.

80. Character has to be established through a thousand stumbles

80. അനവധി വീഴ്ചകളിലൂടെയും പരാജയങ്ങളിലൂടെയുമാണ് ധന്യമായ സ്വഭാവവൈശിഷ്ട്യം വളർത്തിയെടുക്കേണ്ടത്.

81.All knowledge depends upon calmness of mind. The concentrated mind is a lamp that shows us every corner of the soul

81. ശാന്തമായ മനസ്സിലേക്കു മാത്രമേ അറിവിന്റെ നീരൊഴുക്കുണ്ടാകു. ഏകാഗ്രമായ മനസ്സ് ഒരു പ്രകാശജ്വാലപോലെ ആത്മാവിനെ

പൂർണമായും കാണിച്ചുതരുന്നു.

82. It is struggle against nature and not confinity to nature that makes man what he is.

82. പ്രകൃതിയുമായിട്ടിഴുകിചേർന്നല്ല പ്രകൃതിയോട് മല്ലടിച്ചിട്ടാണ് മനുഷ്യനിന്നത്തെ അവസ്ഥയിലെത്തിയത്.

83. The history of civilisation is the progressive reading of spirit into matter

83. മാനവസംസ്കാരത്തിന്റെ ചരിത്രമെന്നത് പുരോഗതിയുടെ പാഠങ്ങൾ ആത്മാവിലും ദ്രവ്യത്തിലും ഉൾക്കൊണ്ടതറിഞ്ഞതിലൂടെയാണ്.

84. Go from village to village, do good to humanity and to the world at large

84. ഗ്രാമങ്ങൾ തോറും പോകൂ! മാനവരാശിക്കും ലോകത്തിനും നന്മ ചെയ്യൂ.

85. The remedy for weakness is not brooding over weakness, but thinking of strength

85. തളർച്ചയേയും തകർച്ചയേയും കുറിച്ചയവിറക്കലല്ല, ശക്തിയെക്കുറിച്ചറിഞ്ഞു ചിന്തിക്കലാണ് ശക്തരാകാനുള്ള മാർഗം.

86. Do not look back upon what has been done, Go ahead !

86. ചെയ്തുതീർന്നതിനെക്കുറിച്ച് മാത്രം ചിന്തിച്ചിരിക്കാതെ മുന്നിലുള്ളതിനെക്കുറിച്ചുകൂടി ചിന്തിച്ചു മുന്നേറൂ.

87. Be not weak, either physically, mentally, morally or spiritually.

87. ആത്മീയമായോ, മാനസികമായോ, ശാരീരികമായോ, ധാർമ്മികമായോ തകരാതിരിക്കുക.

88. Truths of the Upanishad are before you, take them up, live up to them, and the salvation of India will bent hand

88. ഉപനിഷത്തുക്കളുടെ അന്തഃസത്ത നിങ്ങളുടെ മുന്നിലുണ്ട്. അതനുസരിച്ച് ധന്യമായി ജീവിക്കുക. ഭാരതത്തിന്റെ പുനരുത്ഥാനം അതിലുണ്ട്.

89.Man should be taught to be practical and physically strong. A dozen of such lions will conquer the world, and not millions of sheep can do so

89. പ്രായോഗികബുദ്ധിയിലൂടെ ചരിക്കാനാണ് മനുഷ്യനെ സജ്ജമാക്കേണ്ടത്. അതുൾക്കൊള്ളാൻ കഴിവുള്ള ഒരു ഡസൻ സിംഹശക്തിയുള്ള മനുഷ്യർക്കേ ലോകത്തെ കീഴടക്കാനാകൂ. ദശലക്ഷക്കണക്കിന് അടുക്കൾക്കതാകില്ല.

90. are but three different ways of expressing a single truth
Art, science and religion

90. ഒരേ സത്യത്തെ മൂന്നു വിധത്തിൽ വിവരിക്കാനുള്ള പന്ഥാവുകളാണ് കലയും, ശാസ്ത്രവും, മതവും.

91. Enjoyment lies not in physical development, but in the culture of the mind and the intellect

91. ഭൗതീക നേട്ടങ്ങളിലൂടെയല്ല സന്തോഷമുണ്ടാകേണ്ടത്, മനസ്സിന്റേയും ബുദ്ധിയുടേയും സാംസ്കാരിക ഉത്ഥാനത്തിലൂടെയാണ് ആസ്വാദ്യമായ സന്തോഷമുണ്ടാകേണ്ടത്.

92. Even as an intellectual study, the study of Vedanta is the healthiest

92. ബുദ്ധിപരമായി ചിന്തിച്ചാൽ പോലും വേദാന്തപഠനമാണ് ഏറ്റവും ശക്തമായ വിഷയം.

93. Even thinking of the least good of others gradually instils into the heart, the strength of a lion.

93. മറ്റുള്ളവരുടെ ഏറ്റവും ചെറിയ നന്മയെക്കുറിച്ച് ചിന്തിച്ചാൽപ്പോലും ശക്തമായ ഒരു ഹൃദയം വളർത്തിയെടുക്കാം. അതെ! സിംഹത്തിന്റെ ശക്തിക്കായി അതുപകരിക്കാം!

94. If the poor cannot come to education, education must reach them, at the plough, in the factory, everywhere.

94. പാവപ്പെട്ടവന് വിദ്യാഭ്യാസത്തിനെത്താനാകുന്നില്ലെങ്കിൽ വിദ്യാഭ്യാസം പാവപ്പെട്ടവനിലേക്കെത്തണം. അവർ കൃഷിസ്ഥലങ്ങളിലാണെങ്കിലും, ഫാക്ടറികളിലാണെങ്കിലും, എവിടെയാണെങ്കിലും!

95. India's contribution to the sum total of human knowledge has been spirituality and philosophy

95. മാനവരാശിക്ക് ഭാരതത്തിന്റെ സംഭാവനയെന്നത് തത്വശാസ്ത്ര

ത്തിന്റേയും ആത്മീയതയുടേയും അന്തസത്തയാണ്.

96.Man never progresses from error to truth, but from truth to truth, from lesser truth to higher truth.

96. തെറ്റുകളിൽ നിന്ന് ശരികളിലേക്കല്ല മനുഷ്യൻ പ്രയാണം ചെയ്യേണ്ടത്, ശരികളിൽ നിന്ന് കൂടുതൽശരികളിലേക്കുള്ളതായിരിക്കണം മാനവരാശിയുടെ പ്രയാണം.

97. One atom has the power of the whole universe at its back

97. ഒരു പരമാണുവിന് ഈ പ്രപഞ്ചത്തിലെയെല്ലാത്തിന്റേയും അചഞ്ചലമായ ആധാരശക്തിയുണ്ട്.

98. One ounce of practice is worth a thousand pounds of theory.

98. ഒരൗൺസ് പ്രായോഗികജീവിതം ഒരായിരം പൗണ്ട് തത്ത്വോപദേശത്തേക്കാളും ശ്രേഷ്ഠമാണ്.

99. Pay as much attention to the means as to the end.

99. ലക്ഷ്യത്തിനും മാർഗത്തിനും തുല്യപ്രാധാന്യം നൽകുക.

100. Stand up, be bold, be strong, take the whole responsibility on your shoulders.

100. എഴുന്നേറ്റുനിൽക്കൂ! ധീരനാകൂ! ശക്തനാകൂ! ഉത്തരവാദിത്വം സ്വയം

ഏറ്റെടുക്കൂ!

101. The ideal woman in India is the mother, the mother first, and the mother last.

101. ഒരു മാതൃകാസ്ത്രീ എന്നത്, ഭാരതത്തിൽ, മാതാവാണ്. തുടക്കം മുതൽക്കന്ത്യം വരെ 'അമ്മ'യാണവർ.

102. The Indian nation cannot be killed, so long as her people do not give their spirituality.

102. ഭാരതീയർ ആത്മീയത കൈവിടാത്തിടത്തോളംകാലം ഭാരതത്തെ നശിപ്പിക്കാനാകില്ല.

103. Our first duty is not to hate ourselves, because to advance we must have faith in ourselves first and then in God.

103. നമ്മുടെ ആദ്യത്തെ കർത്തവ്യം എന്നത് സ്വയം വെറുക്കാതിരിക്കുക. എന്തുകൊണ്ടെന്നാൽ ജീവിതത്തിൽ മുന്നേറാൻ നമുക്കാദ്യം നമ്മിൽ വിശ്വാസം വേണം. അതുപോലെ ഈശ്വരനിലും.

104. The leaders of our societies have never been either generals or kings but Rushies

104. ഭാരതസമൂഹത്തിലെ നായകന്മാരാരും സൈന്യാധിപന്മാരോരാജാക്കന്മാരോ ആയിരുന്നില്ല. ഋഷി വര്യന്മാരായിരുന്നു അവർ.

105. They alone live who live for others, the rest are more dead than alive

105. മറ്റുള്ളവർക്കു വേണ്ടി ജീവിക്കുന്നവർ മാത്രമേ യഥാർത്ഥത്തിൽ ജീവിക്കുന്നുള്ളൂ. ബാക്കിയുള്ളവർ വെറും ജീവച്ഛവങ്ങൾ മാത്രമാണ്.

106. Unselfishness is more paying, only people have not the patience to practise.

106. നിസ്വാർത്ഥമായ ജീവിതമാണ് ഏറ്റവുമധികം നേട്ടമുണ്ടാക്കാനുള്ള മാർഗം. പക്ഷേ, അതനുസരിച്ച് ജീവിക്കാനുള്ള ക്ഷമാശക്തിയും വേണം.

107. We must keep a firm hold on spirituality, that inestimable gift handed down to us by our ancient forefathers

107. നമ്മുടെ പൂർവപിതാമഹന്മാർ നൽകിയ ആത്മീയതയെ നാം കൈവിടാതെ മുറുകെ പിടിക്കുകതന്നെ വേണം.

108. All narrow , limited, fighting ideas of religion have to go.

108. ഇടുങ്ങിയ, പരിമിതമായ, കലഹങ്ങൾക്കാധാരമായ സങ്കുചിത മത ചിന്തകളെല്ലാം പോകണം.

109. Misery is a greater teacher than happiness.

109. ദുഃഖമാണ്, സന്തോഷത്തേക്കാൾ ശ്രേഷ്ഠമായ ഗുരു.

110. Books never make religions but religions make books

110. പുസ്തകങ്ങളൊരിക്കലും മതമുണ്ടാക്കുന്നില്ല. മതമാണ് പുസ്തകങ്ങളുണ്ടാക്കുന്നത്.

111. Out of purity and silence comes the word of power

111. ജീവിതാസ്വാദനമല്ല ജീവിതത്തിന്റെ രഹസ്യം, അനുഭവങ്ങളിലൂടെയുള്ള അറിവു നേടലാണ് ജീവിതരഹസ്യം.

112. First build up your physique, then only you can get control, over the mind

112. ബലമുള്ള ഒരു ശരീരമുണ്ടെങ്കിലേ ശക്തമായ മനോനിയന്ത്രണം സാധ്യമാകൂ.

113. Ignorance is the mother of all the evil and all the misery we see.

113. എല്ലാ ദുഃഖത്തിന്റേയും വേദനയുടെയും തിന്മയുടേയും മാതാവ്

അജ്ഞതയാണ്.

114.God comes to those who work hard.

114. നിശ്ചയദാർഢ്യത്തോടെയുള്ള കർമ്മമാണ് ഈശ്വരാനുഗ്രഹത്തിന്നർഹനാക്കുന്നത്.

115. India must rise; the masses and the poor are to be made happy

115. ഭാരതം ഉയർത്തെഴുന്നേൽക്കണം, ഭാരതജനത സന്തുഷ്ടരായിത്തീരണം.

116. We never get freedom until we are self contained. We reap what we sow

116. സ്വാവലംബമാകുന്നതുവരെ നമുക്കു സ്വാതന്ത്ര്യം ലഭിക്കില്ല. നാം വിതക്കുന്നതാണ് നാം കൊയ്യുന്നത്.

117. If you are pure, if you are strong, you, one man, are equal to the whole world.

117. നിങ്ങൾ പരിശുദ്ധനാണെങ്കിൽ, നിങ്ങൾ ശക്തനാണെങ്കിൽ, നിങ്ങൾ, നിങ്ങളൊരുവൻ ലോകത്തിലെ മുഴുവൻ ജനതക്കും തുല്യമാണ്.

118. Everybody should know that there is no salvation except through the conquering of desires.

118. അത്യാഗ്രഹങ്ങളെ കീഴടക്കാതെ ഈ ലോകത്തിൽ നിന്നു മുക്തിയില്ല എന്ന് എല്ലാവരും അറിയണം.

119. God can only be known in and through man

119. അകത്തും പുറത്തുമുള്ള ഈശ്വരചൈതന്യത്തെ മനുഷ്യനിലും മനുഷ്യനിലൂടെയുമേ കാണാനാകൂ.

120.First bread and then religion

120. ആദ്യം ഭക്ഷണം പിന്നെ മാത്രമാണ് മതം.

121. Life is good or evil according the state of mind in which we look at it, it is neither by itself.

121. ഈ ലോകം/ജീവിതം തിന്മ നിറഞ്ഞതോ നന്മ നിറഞ്ഞതോ അല്ല. അങ്ങിനെയൊരു നന്മതിന്മയുമില്ല. ഇതെല്ലാം നാം ലോകത്തെയെങ്ങിനെ കാണുന്നു എന്നതനുസരിച്ചിരിക്കും.

122. Good is our nature, perfection is our nature, not imperfection not impurity.

122. നമ്മുടെ സ്വതസിദ്ധമായ ഭാവമെന്നത് നന്മയാണ്, പൂർണ്ണതയാണ്. അപൂർണതയും അശുദ്ധിയുമല്ല നമ്മെ നാമമാക്കുന്നത്.

123. Within you lies indomitable power

123. അപരിമിതമായ ശക്തി നിങ്ങളിലന്തർലീനമായിരിക്കുന്നു.

124. Go from village to village, do good and humanity and to the world at large.

124. ഗ്രാമങ്ങൾതോറും നടന്ന് മാനവരാശിക്കും ലോകത്തിനുംവേണ്ടി നന്മചെയ്യുക.

125. Harmony and peace and not dissension

125. ഐകമത്യവും ശാന്തിയുമാണ് മൂലമന്ത്രങ്ങൾ വൈരുദ്ധ്യങ്ങളും.

126. Each soul is potentially divine. The goal is manifest this divinity within, by controlling nature, external and internal. Do this either by work, or worship or psychic control, or philosophy by one or more or all of these and be free.

126. ഓരോ ആത്മാവും അതിശക്തമായി ഈശ്വരീയമാണ്, നമ്മളെ നിയന്ത്രിച്ച് ആ ഈശ്വരീയാംശത്തെപ്രതിഫലിപ്പിക്കലാണ് ധന്യത. ഇതിനായി

കർമ്മയോഗമോ, ഭക്തിയോഗമോ, അഷ്ടാംഗയോഗമോ, തത്വജ്ഞാന മാർഗമോ ഏതു വേണമെങ്കിലും സ്വീകരിക്കുക. അതാണ് പ്രഥമസ്ഥാനീയം.

127.This is the whole of religion. Doctrines, or dogmas, or rituals, or books, or temples or forms are but secondary details.

127. മേൽപ്പറഞ്ഞതാണ് ജീവിത സാക്ഷാത്കാരം! മതവും, തത്വവും, തത്വശാസ്ത്രങ്ങളും, മുദ്രാവാക്യങ്ങളും, അനുഷ്ഠാനങ്ങളും, ഗ്രന്ഥങ്ങളും, ദേവാലയങ്ങളുമെല്ലാം ദ്വിതീയ സ്ഥാനീയം മാത്രമാണ്.

128. To work properly you have to first give up the idea of bondage, do not mix in the fray, hold yourself as a witness and go on working.

128. ബന്ധനമില്ലാതെ കർമ്മം ചെയ്യലാണ് കർമ്മയോഗം. ഏതൊരു കർമ്മവും സാക്ഷീഭാവത്തിലനുഷ്ഠിക്കുക. നിങ്ങൾ ഒരു സാക്ഷിമാത്രം!

129.Let us do good because it is good to do good.

129. നമുക്ക് നന്മ ചെയ്യാം. എന്തുകൊണ്ടെന്നാൽ നന്മചെയ്യുന്നതാണ് നല്ലത്.

130.Any work that is done with any the lest selfish motive, instead of making us free, forges one more chain for our feet.

130. പൂർണമായും നിസ്വാർത്ഥതയില്ലാതെ ചെയ്യുന്ന പ്രവർത്തികളെല്ലാം തന്നെ ബന്ധനമുക്തി തരുന്നു. ഭാഗീകമായ സ്വാർത്ഥകർമ്മങ്ങൾ പുതിയ ബന്ധനങ്ങളുണ്ടാക്കുന്നു.

131. Only that kind of work which develops our spirituality is work.

131. ആത്മസാക്ഷാത്കാരത്തിനുതകുന്ന പ്രവർത്തികൾ മാത്രമാണ് ശ്രേഷ്ഠമായ കർമ്മങ്ങളായിത്തീരുന്നത്.

132. What makes one man great and another weak and low is shraddha

132. എവിടെയാണോ ശ്രദ്ധ പൂർണ്ണമായുള്ളത് അതാണ് ശ്രേഷ്ഠനായ മനുഷ്യന് ആധാരമാകുന്നത്. അതിന്റെ അഭാവം മനുഷ്യനെ തളർത്തുന്നു.

133.God is the magnet and human soul is the needle

133. ഈശ്വരൻ കാന്തവും ജീവാത്മാവ് സൂചിയുമാകുന്നു.

134. It is the strong mind that braves its way through a thousand difficulties.

134. ധീരമായ മനസ്സിനു മാത്രമേ ആയിരമായിരം പ്രതിസന്ധികളെ തരണം ചെയ്യാനാകൂ.

135.No amount of politics would be of any avail until the masses in India are once more well educated, well fed and well cared for

135. ബഹുഭൂരിപക്ഷം ഭാരതീയർക്കും നല്ല വിദ്യാഭ്യാസം, നല്ല ഭക്ഷണം, നല്ല സംരക്ഷണം ലഭിക്കുന്നില്ലെങ്കിൽ ഏതെല്ലാം തരത്തിലുള്ള രാഷ്ട്രീയചിന്താധാരകളുണ്ടായാലും അതെല്ലാം നിഷ്പ്രയോജനമാണ്.

136.Our work should be mainly education, both moral and intellectual

136. നമ്മുടെ യജ്ഞമെന്നത് ധാർമ്മീകവും ബുദ്ധിപരവുമായ വിദ്യാഭ്യാസമാണ്.

137. He who loves lives, he who is selfish is dying. Therefore, love for love's sake.

137. സ്നേഹിക്കാനറിയാവുന്നവൻ ജീവിക്കുന്നു. സ്വാർത്ഥമതിയായ മനുഷ്യൻ മരിക്കുന്നു. അതിനാൽ സ്നേഹിക്കാൻ വേണ്ടി സ്നേഹിക്കാൻ പഠിക്കുക, അതാണ് ജീവിതം.

138. I consider that the great national sin is the neglect of the masses and that is one of the causes of our downfall.

138. ഭാരതത്തിലെ ഭൂരിപക്ഷത്തെ തഴഞ്ഞൊരു വീക്ഷണം നിലനിർത്തിയതാണ് നാം ചെയ്ത ഏറ്റവും നീചമായ ദേശീയപാപം. അതുകൊണ്ടുതന്നെ നാം അധഃപതിക്കുകയും ചെയ്തു.

139. He who sees Shiva in the poor, in the weak, and in the diseased really worships Shiva

139. പാവപ്പെട്ടവരിലും, ക്ഷീണിതനിലും ശിവനെ ദർശിക്കുന്നവനാണ് യഥാർത്ഥത്തിൽ ശിവാരാധന നടത്താൻ യോഗ്യനായവൻ.

140.Utter no words of condemnation, close your lips and let your hearts open

140. വെറുപ്പുളവാക്കുന്ന ഒരു വാക്കും ഉച്ചരിക്കാതിരിക്കുക, നിങ്ങളുടെ ചുണ്ട് അടയ്ക്കുക, മനസ്സു തുറക്കട്ടെ.

141. He who adjust himself best lives the longest. Knowledge is nothing but finding unity in the midst of diversity.

141. എല്ലാത്തിനോടും സമന്വയിച്ച് ജീവിക്കാനാകുന്ന വ്യക്തി ദീർഘ കാലം ജീവിക്കുന്നു. വൈവിധ്യത്തിൽ ഏകത്വം ദർശിക്കുന്നതാണ് യഥാർത്ഥ ജ്ഞാനം.

142. Him I call a mahatma whose heart bleeds for the poor, otherwise he is a Duratman

142. ദരിദ്രർക്കുവേണ്ടി ഹൃദയം തുടിക്കുന്ന വ്യക്തിയെ ഞാൻ മഹാത്മാവെന്നു വിളിക്കാം. അല്ലാത്തവർ ദുരാത്മാക്കളാണ്.

143. What we want is vigour in the blood, strength in the nerves, iron muscles and nerves of steel, not softening namby-pamby words.

143. നമുക്കാവശ്യമായത് രക്തത്തിലന്തർലീനമായ ചൈതന്യം ശക്തമായ ഞരമ്പുകൾ, ഇരുമ്പുപോ ലുള്ള ശക്തിയുള്ള പേശികൾ, സ്റ്റീലുപോലുള്ള നെർവുകൾ, അതുമിതും പറയുമ്പോൾ മൃദുവാകാത്ത ദൃഢ നിശ്ചയം.

144. Give up jealousy and conceit. Learn to work united for others. The only god to worship is the human soul in the human body

144. അഹങ്കാരവും അസൂയയും തിരസ്കരിക്കൂ! മറ്റുള്ളവരുമായി ചേർന്നു പ്രവർത്തിക്കാൻ പഠിക്കൂ! മനുഷ്യശരീരത്തിലെ ജീവാത്മാവാണ് ആരാധ്യമായതിലേറ്റവും ശ്രേഷ്ഠം.

145. Men are valuable than all the wealth of the world

145. ഈ ലോകത്തിലെ മറ്റേതു സമ്പത്തിനേക്കാളും വിലമതിക്കുന്നതും ശ്രേഷ്ഠവുമാണ് മനുഷ്യനും മനുഷ്യത്വവും.

146. That action is moral which frees us from the bondage of matter

146. ധാർമ്മീകമായ കർമ്മം എല്ലാ ബന്ധനങ്ങളിൽ നിന്നും നമ്മെ മോചിപ്പിക്കുന്നു.

147. Cleans the mind, this is all of religion

147. എല്ലാ മതത്തിന്റേയും സാരമെന്നത് മനുഷ്യമനസ്സിനെ പരിശുദ്ധമാക്കുക.

148. Read man, he is the living poem

148. മനുഷ്യനെ വായിച്ചുപഠിക്കുക. അതാണ് ജീവനുള്ള കവിത.

149. If your freedom hurts others, you are not free then

149. നിങ്ങളുടെ സ്വാതന്ത്ര്യം മറ്റുള്ളവരെ വേദനിപ്പിക്കുന്നുവെങ്കിൽ നിങ്ങൾ സ്വതന്ത്രനല്ല.

150. He who struggles is better than he who never attempts

150. ഒരിക്കലും ശ്രമിക്കാത്തവനേക്കാൾ ശ്രേഷ്ഠനാണ് നിരന്തരം ശ്രമിച്ചുകൊണ്ടിരിക്കുന്നവൻ.

151. Give as the rose gives perfume, because it is its own nature, utterly unconscious of giving.

151. ഒരു റോസാപുഷ്പം നിസ്സംഗമായി സുഗന്ധം പരത്തുന്നതുപോലെ കൊടുക്കാനുള്ളതെല്ലാം ഈ ലോകത്തിന് നിസ്സംഗമായി കൊടുത്തുകൊണ്ടേയിരിക്കുക.

152. Books are useless to us until our own book opens

152. സ്വന്തം പുസ്തകം തുറക്കാത്തവന് മറ്റു പുസ്തകങ്ങളെല്ലാം വ്യർത്ഥമാണ്.

153. Choose the highest ideal and live your life upto that. Look at the 'ocean' and not at the 'wave'

153. പരമമായ ഒരു ലക്ഷ്യം മുന്നിൽ വെയ്ക്കുക. എന്നിട്ട് അതിനായി നിരന്തരം പ്രവർത്തിക്കുക. മഹാസാഗരത്തെ ലക്ഷ്യമിടുക, ചെറിയൊരു പുഴയെയല്ല ലക്ഷ്യമിടേണ്ടത്.

154. Do not spend your energy in talking, but meditate in silence

154. സംസാരിച്ച് ഊർജ്ജം കളയാതിരിക്കൂ. മൗനമായി ധ്യാനിക്കൂ!

155. The whole ocean is present at the back of each wave

155. ഓരോ തിരയുടേയും പുറകിൽ ഒരു മഹാസമുദ്രം മുഴുവനുമുണ്ട്.

156. Only those who want nothing are the masters of nature

156. ഒന്നിനോടും ആഗ്രഹവും ഒന്നും ആവശ്യമില്ലാത്തവർ പ്രകൃതിയെ കീഴടക്കിയവരായിത്തീരുന്നു.

157. Put God behind everything- man, animal, food, work; make this a habit.

157. എല്ലാത്തിന്റേയും പിറകിൽ 'ദൈവത്തേയും' ചേർക്കുക - മനുഷ്യൻ, മൃഗം, കർമ്മം, വീക്ഷണം, ഇതൊരു ശീലമാക്കുക.

158. No man should be judged by his defects

158. ഒരു മനുഷ്യനേയും അവന്റെ കുറവിന്റെയടിസ്ഥാനത്തിൽ വിലയിരുത്തരുത്.

159. A perfect man's body mechanically does right

159. പൂർണത നിറഞ്ഞ ഒരു മനുഷ്യൻ യാന്ത്രികമായി പോലും ശരിയായ നന്മകൾ ചെയ്തുകൊണ്ടിരിക്കും.

160. Bear every misery without even knowing that you are miserable

160. ദുഃഖിതനാണെന്ന ബോധമില്ലാതെ ദുഃഖങ്ങളെ അനുഭവിച്ചു മുന്നേറുക.

161. Come to god anyway you can; only come. But in coming do not push any one down.

161. ഏതു വഴിയിലൂടെയും ദൈവത്തിലേക്കെത്തുക. വരുന്ന വഴിക്ക് ആരെയും തകർക്കാതെ യാത്ര തുടരുക.

162. In eating, dressing or lying, in singing or playing, in enjoyment or disease, always manifest the highest moral courage.

162. ഭക്ഷിക്കുന്നതിലും, ഉറങ്ങുന്നതിലും, വസ്ത്രധാരണത്തിലും, പാടുന്നതിലും, കളിക്കുന്നതിലും, സുഖത്തിലും, ദുഃഖത്തിലും, ഏറ്റവും ഉയർന്ന ധാർമ്മീക ധീരത നിലനിർത്തുക.

163. Every being is the temple of Most High

163. എല്ലാമെല്ലാം ഏറ്റവും ഉയർന്ന നിലവാരമുള്ള ക്ഷേത്രമാണ്.

164. Be brave and be sincere, then follow the path with devotion and you must reach the Lord

164. ധീരനും ആത്മാർത്ഥതയുള്ളവനുമാകൂ. ഇനി ഭക്തിയുടെ മാർഗത്തിലൂടെ സഞ്ചരിക്കൂ. ഈശ്വരസാക്ഷാത്കാരം പ്രാപ്യമാണ്.

165. Religion begins where philosophy ends.

165. തത്വജ്ഞാനം അവസാനിക്കുന്നിടത്താണ് മതമാരംഭിക്കുന്നത്.

166. Art is- representing the beautiful. There must be Art in everything

166. സൗന്ദര്യത്തെ പ്രതിഫലിപ്പിക്കുന്നതാണ് കല. എല്ലാത്തിലും കല യുണ്ടായിരിക്കണം.

167. Blows are what awaken us and help to break the dream

167. നമ്മെ ഉണർത്തുന്നതും കർമ്മോന്മുഖരാക്കുന്നതും തിരിച്ചടികളാണ്. ഇതു സ്വപ്നസാക്ഷാത്കാരത്തിനുപാധിയായിത്തീരുന്നു.

168. This thirst after body is the great bane of human life

168. ശരീരസുഖത്തിനുവേണ്ടിയുള്ള അത്യാഗ്രഹമാണ് എല്ലാത്തിന്റേയും വിനാശഹേതു.

169. A golden chain is as much a chain as an iron one.

169. സ്വർണം കൊണ്ടുള്ളതാണെങ്കിലും ചങ്ങല, ചങ്ങലതന്നെയാണ് അത് ഇരുമ്പിന്റേതുപോലെയുള്ള ഫലമായിരിക്കും തരിക.

170. Desire, ignorance and inequality- this is the trinity of bondage.

170. ബന്ധനത്തിനുള്ള മൂന്നു കാരണങ്ങൾ അത്യാഗ്രഹം, അജ്ഞത, അസമത്വം ഇവയാണ്.

171. The cause of today is the effect of the past and the cause for the future.

171. ഭൂതകാലത്തിന്റെ പ്രതിഫലമാണ് വർത്തമാനകാലം. ഇതു തന്നെയാണ് ഭാവിയുടെ കാരണവും.

172. Before reaching the highest ideal, man's duty is to resist evil; let him work, let him fight, let him strike straight from the shoulder.

172. ഒരു മനുഷ്യൻ പരമോന്നതമായ നിലവാരത്തിലെത്തുംമുമ്പ് അയാൾ ചെയ്യേണ്ടതായ ധർമ്മമാണ് തിന്മകൾക്കെതിരെ നിരന്തരം പോരാടുക എന്നത്. അതിനായി പ്രവർത്തിക്കണം, യുദ്ധം ചെയ്യണം, നേരിട്ടുതന്നെ തിന്മകളെ എതിർക്കണം. ശക്തമായിട്ടതു ചെയ്യണം

173. What we want is an immense awakening of Rajasika energy, for the whole country is wrapped in the shroud of Tamas

173. ഭാരതം മുഴുവനും താമസികമായതുകൊണ്ട് ആവരണം ചെയ്യപ്പെട്ടിരിക്കുന്നു. രാജസീകശക്തി ഉയർത്തലാകട്ടെ നമ്മുടെ ലക്ഷ്യവും മാർഗവും.

174. Infinite patience, infinite purity and infinite perseverance are the secret of success in a good cause

